*(For Private Circulation Only)*

---

*Printed at Catholicate Press & Published by,*

*Malankara Orthodox Syrian Church*

*Devalokam P. O, Muttambalam (Via)*

*Kottayam 686004.*

*Website: www.mosc.in*

*Email : catholicos@mosc.in*

*catholicateoffice@mosc.in*

# മലങ്കര ഓർത്തഡോക്സ്
# സുറിയാനി സഭ

**മലങ്കര സുറിയാനി ക്രിസ്ത്യാനി**
**അസോസിയേഷൻ യോഗം കൂടി തെരഞ്ഞെടുപ്പ്**
**നടത്തുന്നതു സംബന്ധിച്ച**

# നടപടി ചട്ടങ്ങൾ

First Published: February 1970

Republished (as amended): September 1970

Republished: August 1979

Republished: August 1982

Republished: May 1987

Republished (as amended): June 1989

Republished: August 1997

Republished (as amended): September 2016

Printed at: Catholicate Press, Devalokam, Kottayam

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗങ്ങൾ വിളിച്ചുകൂട്ടുന്നതും നടത്തുന്നതും ക്രമവൽക്കരിക്കുന്നതിന് 1970 ഫെബ്രുവരി മാസത്തിൽ നടപ്പിൽ വരുത്തിയിരുന്നതും അതിനുശേഷം ആവശ്യമായ ഭേദഗതികൾ വരുത്തി 1970 സെപ്റ്റംബറിലും പിന്നീട് ഭേദഗതികളോടെ 1989 ജൂൺ മാസത്തിലും നടപ്പിൽ വരുത്തിയതുമായ “മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം കൂടി തെരഞ്ഞെടുപ്പു നടത്തുന്നതു സംബന്ധിച്ച നടപടി ചട്ടങ്ങൾ” -ൽ വീണ്ടും ആവശ്യമായ ഭേദഗതികൾ വരുത്തി തയ്യാറാക്കിയിട്ടുള്ള ഈ നടപടി ചട്ടങ്ങൾ പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പ്രസിഡന്റുമായ നി.വ.ദി.മ.മ.ശ്രീ. മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ തിരുമനസ്സു കൊണ്ട് 2016 സെപ്റ്റംബർ 30 – ലെ 236/2016–ാം നമ്പർ കൽപന മുഖാന്തിരം നടപ്പിൽ വരുത്തിയിരിക്കുന്നു.

# മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം കൂടി തെരഞ്ഞെടുപ്പു നടത്തുന്നതു സംബന്ധിച്ച

# നടപടി ചട്ടങ്ങൾ

## ഭാഗം 1

### I. പൊതു ചട്ടങ്ങൾ

1. **പ്രഖ്യാപനം** : ഈ നടപടി ചട്ടങ്ങൾ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടനയിലെ വ്യവസ്ഥകൾക്കു വിധേയമായ ഉപചട്ടങ്ങളാകുന്നു.

2. **ചുരുക്കപ്പേര്** : ഈ നടപടി ചട്ടങ്ങളുടെ പേര്, മലങ്കര അസോസിയേഷൻ നടത്തുന്ന തെരഞ്ഞെടുപ്പുകൾ സംബന്ധിച്ച നടപടി ചട്ടങ്ങൾ എന്നായിരിക്കുന്നതാകുന്നു.

3. **നിർവചനം** : ഈ നടപടി ചട്ടങ്ങളിൽ, സന്ദർഭത്തിന് മറ്റു വിധത്തിൽ ആവശ്യമായി വരുന്നതൊഴികെ.

i) 'അസോസിയേഷൻ' എന്നതിന് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ എന്നും

ii) 'ഭരണഘടന' എന്നതിന് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഭരണഘടന എന്നും

iii) 'പ്രസിഡന്റ്' എന്നതിന് മലങ്കര മെത്രാപ്പോലീത്തായും അസോസിയേഷൻ യോഗത്തിന്റെ നടത്തിപ്പിന് നിയോഗിക്കപ്പെട്ടിട്ടുള്ളതോ അസോസിയേഷൻ യോഗം നടത്തിക്കൊണ്ടിരിക്കുന്നതോ ആയ ഏതെങ്കിലും മെത്രാപ്പോലീത്തായും എന്നും

iv) 'എപ്പിസ്കോപ്പൽ സിനഡ്' എന്നതിന് ഭരണഘടന 102-ാം വകുപ്പിൽ പറയുന്ന എപ്പിസ്കോപ്പൽ സിനഡ് എന്നും

v) 'ഇടവകയോഗം' എന്നതിന് ഭരണഘടന 12-ാം വകുപ്പിൻപ്രകാരം കൂടുന്ന യോഗമെന്നും

vi) 'സെക്രട്ടറി' എന്നതിന് ഭരണഘടന 75-ാം വകുപ്പു പ്രകാരം തെരഞ്ഞെടുക്കപ്പെട്ട അസോസിയേഷൻ സെക്രട്ടറി എന്നും

vii) 'പ്രതിനിധികൾ' എന്നതിനു ഭരണഘടന 71 (c) വകുപ്പിൻപ്രകാരം അസോസിയേഷനിൽ അംഗങ്ങളായി തെരഞ്ഞെടുക്കപ്പെട്ടവർ എന്നും

viii) 'വികാരി' എന്നതിനു ഭരണഘടന 38-ാം വകുപ്പിൽ പറയുന്ന വികാരി എന്നും

ix) 'മാനേജിംഗ് കമ്മറ്റി' എന്നതിന് ഭരണഘടന 78-ാം വകുപ്പിൽ പറയുന്ന അസോസിയേഷൻ മാനേജിംഗ് കമ്മറ്റി എന്നും അർത്ഥമായിരിക്കുന്നതാകുന്നു.

## II. അസോസിയേഷൻ യോഗം കൂടുന്നതിനുള്ള നോട്ടീസ്

**A.** പള്ളികൾക്കുള്ള നോട്ടീസ്

1. അസോസിയേഷൻ യോഗം കൂടുന്നതിനുള്ള നോട്ടീസ്, യോഗ ദിവസത്തിന് നൂറ്റി ഇരുപത് ദിവസം മുമ്പ് എങ്കിലും അയയ്ക്കേണ്ടതും അതിൽ താഴെപ്പറയുന്ന സംഗതികൾ വിവരിച്ചിരിക്കേണ്ടതും ആകുന്നു.

a) യോഗം കൂടുന്ന തീയതിയും സമയവും സ്ഥലവും

b) യോഗത്തിൽ ആലോചിച്ച് നിശ്ചയിക്കേണ്ട വിഷയങ്ങൾ.

c) യോഗത്തിലേക്ക് പ്രതിനിധികളെ തെരഞ്ഞെടുത്ത് അയയ്ക്കുന്നതു സംബന്ധിച്ച നിർദ്ദേശങ്ങൾ.

d) പ്രതിനിധികളുടെ സ്ഥാനസാധുത്വത്തെപ്പറ്റി പരാതി ഉണ്ടായാൽ അതുകേട്ടു തീരുമാനിക്കുന്നതിനുള്ള ട്രിബ്യൂണലിന്റെ അദ്ധ്യക്ഷനും അംഗങ്ങളും ആരെല്ലാമെന്നും പരാതി വിചാരണ സ്ഥലം ഏതെന്നും വിചാരണ എന്നു മുതൽ എന്നു വരെ എന്നും.

e) പ്രതിനിധികൾ അവരുടെ അധികാരപത്രങ്ങൾ എവിടെ,



ആരെ, എപ്പോൾ ഏല്പിക്കണമെന്ന്.

f) യോഗത്തിന്റെ നടത്തിപ്പു സംബന്ധിച്ച ക്രമീകരണങ്ങളുടെ ചുരുങ്ങിയ വിവരം.

2. അസോസിയേഷൻ യോഗം കൂടുന്നതിനുള്ള നോട്ടീസോടുകൂടി താഴെ വിവരിച്ചിട്ടുള്ള ഫാറങ്ങൾ അയച്ചുകൊടുക്കേണ്ടതാകുന്നു.

a) പ്രതിനിധികളുടെ അധികാരപത്രഫാറം. (ഈ ഫാറം ഈ നടപടി ചട്ടങ്ങളുടെ ഒടുവിൽ I-ാം അനുബന്ധമായി ചേർത്തിരിക്കുന്നു)

b) പ്രതിനിധികളുടെ തെരഞ്ഞെടുപ്പ് സെക്രട്ടറിയെ അറിയിക്കുന്നതിനുള്ള തെരഞ്ഞെടുപ്പ് അറിയിപ്പ് ഫാറം. (ഈ ഫാറം ഈ നടപടിച്ചട്ടങ്ങളുടെ ഒടുവിൽ II-ാം അനുബന്ധമായി ചേർത്തിരിക്കുന്നു)

3. അസോസിയേഷൻ യോഗം കൂടുന്നതിനുള്ള നോട്ടീസും മേൽപ്പറഞ്ഞ രണ്ടു ഫാറങ്ങളും പ്രസ്തുത നോട്ടീസ് അയയ്ക്കുന്നതോടുകൂടി രണ്ടു പ്രധാന ദിനപത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തേണ്ടതാകുന്നു.

**B.** മാനേജിംഗ് കമ്മറ്റി അംഗങ്ങൾക്കുള്ള നോട്ടീസ്

1. അസോസിയേഷൻ യോഗം കൂടുന്നതിനുള്ള നോട്ടീസ് യോഗദിവസത്തിനു നൂറ്റി ഇരുപത് ദിവസം മുമ്പെങ്കിലും മാനേജിംഗ് കമ്മിറ്റി അംഗങ്ങൾക്ക് അയയ്ക്കേണ്ടതും അതിൽ താഴെ പറയുന്ന സംഗതികൾ വിവരിച്ചിരിക്കേണ്ടതും ആകുന്നു.

a) യോഗം കൂടുന്ന തീയതിയും സമയവും സ്ഥലവും.

b) യോഗത്തിൽ ആലോചിച്ചു നിശ്ചയിക്കേണ്ട വിഷയങ്ങൾ.

c) യോഗത്തിന്റെ നടത്തിപ്പു സംബന്ധിച്ച ക്രമീകരണങ്ങളുടെ ചുരുങ്ങിയ വിവരം.

**III. പ്രതിനിധികളുടെ തെരഞ്ഞെടുപ്പും അവർക്കു കൊടുക്കുന്ന അധികാരപത്രവും അവരുടെ തെരഞ്ഞെടുപ്പ് അറിയിപ്പും പ്രതിനിധികളുടെയും മാനേജിംഗ് കമ്മിറ്റി അംഗങ്ങളുടെയും ലിസ്റ്റും**

1. അസോസിയേഷൻ യോഗം കൂടുന്നതിനുള്ള നോട്ടീസ് കിട്ടിക്കഴിഞ്ഞാൽ, ഭരണഘടനപ്രകാരം ഇടവകയോഗം കൂടി പ്രതിനിധികളെ തെരഞ്ഞെടുത്ത് അവർക്ക് അധികാരപത്രം കൊടുക്കേണ്ടതും അവരെ തെരഞ്ഞെടുത്ത വിവരം അറിയിക്കുന്നതിനുള്ള തെരഞ്ഞെടുപ്പ് അറിയിപ്പുഫാറം പൂരിപ്പിച്ച് സെക്രട്ടറിക്ക് അസോസിയേഷൻ യോഗദിവസത്തിന് കുറഞ്ഞപക്ഷം എഴുപത്തിയഞ്ച് ദിവസം മുമ്പ് കിട്ടത്തക്കവണ്ണം (കാതോലിക്കേറ്റ് ഓഫീസ്, മുട്ടമ്പലം (via) ദേവലോകം പി.ഒ., കോട്ടയം പിൻ-686004) എന്ന വിലാസത്തിൽ വികാരി അയച്ചുകൊടുക്കേണ്ടതും അതു കഴിഞ്ഞു കിട്ടുന്ന തെരഞ്ഞെടുപ്പ് അറിയിപ്പു ഫാറങ്ങൾ സ്വീകാര്യമല്ലാത്തതും ആകുന്നു.

2. പ്രതിനിധികളെ തെരഞ്ഞെടുത്ത വിവരത്തിന് സെക്രട്ടറിക്കു കിട്ടിയിട്ടുള്ള അറിയിപ്പിനെ അടിസ്ഥാനപ്പെടുത്തി ഈ നടപടി ചട്ടങ്ങളുടെ ഒടുവിൽ III-ാം അനുബന്ധമായി ചേർത്തിട്ടുള്ള ഫാറത്തിൽ കാണിച്ചിട്ടുള്ള പ്രകാരവും എല്ലാ പ്രതിനിധികളുടെയും മാനേജിംഗ് കമ്മിറ്റി അംഗങ്ങളുടെയും പേരും മേൽവിലാസവും മറ്റും വിവരിക്കുന്ന ലിസ്റ്റ് തയ്യാറാക്കി പ്രസിഡന്റിന്റെ അനുമതി വാങ്ങി കാതോലിക്കേറ്റ് ഓഫീസിലും അസോസിയേഷൻ യോഗസ്ഥലത്തും അസോസിയേഷൻ യോഗദിവസത്തിന് അറുപത്തിയഞ്ച് ദിവസം മുമ്പ് സെക്രട്ടറി പ്രസിദ്ധപ്പെടുത്തേണ്ടതാകുന്നു. ലിസ്റ്റ് തയ്യാറാക്കുമ്പോൾ മാനേജിംഗ് കമ്മിറ്റിയിലേക്ക് നോമിനേറ്റ് ചെയ്യപ്പെട്ട അംഗങ്ങൾ അവർ പ്രതിനിധികൾ അല്ലെങ്കിൽ ഭരണഘടന 71 (a) അനുസരിച്ച് തെരഞ്ഞെടുപ്പിൽ 'വോട്ടവകാശമില്ല' എന്ന വിവരം അവരുടെ പേരിനോടൊപ്പം ലിസ്റ്റിൽ രേഖപ്പെടുത്തേണ്ടതും പ്രസ്തുത ലിസ്റ്റിന്റെ ഒരു പകർപ്പ് ഓരോ മെത്രാസന ഓഫീസിലേക്കും സെക്രട്ടറി അയച്ചുകൊടുക്കേണ്ടതുമാകുന്നു.



**IV. പരാതികളും ട്രിബ്യൂണലും**

1. പ്രതിനിധികളുടെ തെരഞ്ഞെടുപ്പു സംബന്ധിച്ചോ സെക്രട്ടറി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പ്രതിനിധികളുടെ ലിസ്റ്റ് സംബന്ധിച്ചോ ആർക്കെങ്കിലും പരാതി ഉണ്ടെങ്കിൽ അവ കേട്ടു തീരുമാനിക്കുന്നതിന് ഒരു ട്രിബ്യൂണൽ ഉണ്ടായിരിക്കുന്നതാകുന്നു.

2. ട്രിബ്യൂണലിനെ മാനേജിംഗ് കമ്മിറ്റിയുടെ ആലോചനയോടുകൂടി മലങ്കരമെത്രാപ്പോലീത്താ നിയമിക്കുന്നതാകുന്നു. ട്രിബ്യൂണലിന്റെ കാലാവധി അടുത്ത ട്രിബ്യൂണലിനെ നിയമിക്കുന്നതുവരെ ആയിരിക്കുന്നതും, ഒഴിവുകൾ മലങ്കര മെത്രാപ്പോലീത്തായ്ക്ക് നികത്താവുന്നതുമാകുന്നു.

3. മേൽ ഉപവകുപ്പ് 1-ൽ പറഞ്ഞിട്ടുള്ള കാര്യങ്ങൾ സംബന്ധിച്ച പരാതികൾ, ട്രിബ്യൂണലിന്റെ അദ്ധ്യക്ഷന്റെ പേർക്ക് (കാതോലിക്കേറ്റ് ഓഫീസ്, ദേവലോകം പി.ഒ., മുട്ടമ്പലം (via) കോട്ടയം, പിൻ-686004) എന്ന വിലാസത്തിൽ അയച്ചുകൊടുക്കുകയോ/ നേരിട്ട് നൽകുകയോ ചെയ്യേണ്ടതും പരാതികൾ ട്രിബ്യൂണലിന്റെ അദ്ധ്യക്ഷന് പ്രതിനിധികളുടെ ലിസ്റ്റ് പ്രസിദ്ധപ്പെടുത്തി ഏഴ് ദിവസത്തിനകം കിട്ടിയിരിക്കേണ്ടതും അതു കഴിഞ്ഞ് കിട്ടുന്ന പരാതികൾ പരിഗണിക്കപ്പെടുന്നതല്ലാത്തതുമാകുന്നു.

4. മേൽ ഉപവകുപ്പ് 3 ൽ പറഞ്ഞ പ്രകാരം ബോധിപ്പിക്കുന്ന പരാതിയുടെ പകർപ്പ് ബന്ധപ്പെട്ട ഇടവക വികാരിക്ക് പരാതിക്കാർ രേഖാമൂലം അയച്ചുകൊടുക്കുകയോ/നേരിട്ടു നൽകുകയോ ചെയ്യേണ്ടതും, ആയത് അസ്സൽ പരാതിയിൽ രേഖപ്പെടുത്തേണ്ടതും, വികാരി പ്രതിനിധികളായി തെരഞ്ഞെടുക്കപ്പെട്ടവരെ രേഖാമൂലം വിവരം അറിയിക്കേണ്ടതുമാകുന്നു.

5. അസോസിയേഷൻ യോഗം കൂടുന്നതിനുള്ള നോട്ടീ

സിൽ വിവരിച്ചിട്ടുള്ള സ്ഥലത്തും തീയതിയിലും ട്രിബ്യൂണൽ കൂടുന്നതും പരാതിക്കാരും പ്രതിനിധികളായി തെരഞ്ഞെടുക്കപ്പെട്ടവരും അവരവർക്കുള്ള തെളിവുകൾ സഹിതം ട്രിബ്യൂണലിന്റെ മുമ്പാകെ ഹാജരാകേണ്ടതും ട്രിബ്യൂണലിന്റെ നടപടിക്രമം ട്രിബ്യൂണൽ തന്നെ നിശ്ചയിക്കുന്നതും ട്രിബ്യൂണൽ ചെയ്യുന്ന തീരുമാനങ്ങൾ അവസാന തീരുമാനങ്ങളായിരിക്കുന്നതും ആകുന്നു. ട്രിബ്യൂണലിന്റെ തീരുമാനങ്ങൾ ബന്ധപ്പെട്ട ഇടവക വികാരിയെ അറിയിക്കേണ്ടതും പ്രസ്തുത തീരുമാനങ്ങളുടെ പകർപ്പ് ബന്ധപ്പെട്ട ഇടവക മെത്രാപ്പോലീത്തയ്ക്ക് അയച്ചുകൊടുക്കേണ്ടതും ആകുന്നു.

6. ട്രിബ്യൂണൽ തീരുമാനപ്രകാരം ഏതെങ്കിലും ഇടവകയുടെ പ്രതിനിധികളുടെ തെരഞ്ഞെടുപ്പ് സാധുവല്ല എന്നു കാണുകയും, പരിശോധനയിൽ പ്രസ്തുത ഇടവകയുടെ തെരഞ്ഞെടുപ്പ് സമയപരിധിക്കുള്ളിൽ നടപടിക്രമം പാലിച്ച് വീണ്ടും നടത്താവുന്നതാണ് എന്ന് ട്രിബ്യൂണലിന് ബോദ്ധ്യമാവുകയും ചെയ്യുന്ന പക്ഷം ആവശ്യമായ ശുപാർശ ട്രിബ്യൂണലിന് മലങ്കര മെത്രാപ്പോലീത്തായുടെ പക്കൽ സമർപ്പിക്കാവുന്നതാണ്. ശുപാർശ പ്രകാരം വീണ്ടും തെരഞ്ഞെടുപ്പു നടത്തുന്നതിന് മലങ്കര മെത്രാപ്പോലീത്താ അനുവദിക്കുന്ന പക്ഷം കല്പന പ്രകാരം തെരഞ്ഞെടുപ്പു നടത്തി പ്രതിനിധികളുടെ പേരും വിലാസവും അടങ്ങിയ ലിസ്റ്റും യോഗമിനിറ്റ്സും, നിർദ്ദേശിക്കുന്ന സമയപരിധിക്കുള്ളിൽ, ട്രിബ്യൂണൽ അദ്ധ്യക്ഷന് വികാരി നേരിട്ട് നൽകേണ്ടതാണ്. പുനർതെരഞ്ഞെടുപ്പു നടപടികളുടെ സാധുത സംബന്ധിച്ച് ട്രിബ്യൂണൽ വീണ്ടും പരിശോധിച്ച് ചെയ്യുന്ന നിശ്ചയം അന്തിമമായിരിക്കുന്നതാണ്.

7. ട്രിബ്യൂണലിന്റെ തീരുമാനങ്ങൾ അനുസരിച്ച് പ്രതിനിധികളുടെ ലിസ്റ്റിൽ എന്തെങ്കിലും ഭേദഗതികൾ വരുത്തേണ്ടതായിട്ടുണ്ടെങ്കിൽ അങ്ങനെയുള്ള ഭേദഗതികൾ വരുത്തി ലിസ്റ്റ് ശരിപ്പെടുത്തി അസോസിയേഷൻ യോഗത്തിന് മുപ്പതു ദിവസം മുമ്പ്



അസോസിയേഷൻ യോഗസ്ഥലത്തും കാതോലിക്കേറ്റ് ഓഫീസിലും സഭയുടെ ഔദ്യോഗിക വെബ്സൈറ്റിലും സെക്രട്ടറി പ്രസിദ്ധപ്പെടുത്തേണ്ടതും ഇപ്രകാരം പ്രസിദ്ധപ്പെടുത്തുന്ന ലിസ്റ്റിൽ പേരുള്ള പ്രതിനിധികൾ മാത്രം നിയമാനുസരണം തെരഞ്ഞെടുക്കപ്പെട്ടവരായി കണക്കാക്കപ്പെടുന്നതും ആകുന്നു. പ്രസ്തുത ലിസ്റ്റിന്റെ ഒരു പകർപ്പ് ഓരോ മെത്രാസന ഓഫീസിലേക്കും സെക്രട്ടറി അയച്ചുകൊടുക്കേണ്ടതാകുന്നു.

8. ട്രിബ്യൂണൽ തീരുമാനപ്രകാരമോ യഥാസമയം തെരഞ്ഞെടുപ്പു നടക്കാതിരുന്നതു മൂലമോ പ്രതിനിധികൾ ഇല്ലാതെ വരുന്ന ഇടവകകൾക്ക് കാലാവധിക്കുള്ളിൽ വരുന്ന മറ്റ് അസോസിയേഷനുകളിലേക്ക് ഭരണഘടന 71 (d) പ്രകാരം മലങ്കര മെത്രാപ്പോലീത്തായുടെ അനുവാദകല്പനയോടെയും, നടപടിക്രമങ്ങൾ പാലിച്ചും ഒഴിവു നികത്താവുന്നതാണ്.

### ഭാഗം 2

## കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടേയും ആ സ്ഥാനങ്ങളിലേക്കുള്ള പിൻഗാമിയുടെയും തെരഞ്ഞെടുപ്പ്

## V. നാമനിർദ്ദേശം

1. കാതോലിക്കായുടേയും മലങ്കര മെത്രാപ്പോലീത്തായുടേയും ആ സ്ഥാനങ്ങളിലേക്കുള്ള പിൻഗാമിയുടേയും തെരഞ്ഞെടുപ്പിനുള്ള നാമനിർദ്ദേശം താഴെ വിവരിച്ചിട്ടുള്ള പ്രകാരം ആയിരിക്കേണ്ടതാകുന്നു.

2. നിർദ്ദിഷ്ട സ്ഥാനത്തേക്ക് ഒരു മേൽപ്പട്ടക്കാരനെ നാമനിർദ്ദേശം ചെയ്യണമെന്ന് സെക്രട്ടറി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള അസോസിയേഷൻ അംഗങ്ങളുടെ ലിസ്റ്റിൽ പേരുള്ളവരിൽ ആർക്കെങ്കിലും അഭിപ്രായമുള്ള പക്ഷം ഈ ചട്ടങ്ങളുടെ ഒടുവിൽ IV-ാം അനുബന്ധമായി ചേർത്തിട്ടുള്ള നാമനിർദ്ദേശപത്രികയുടെ

ഫാറത്തിൽ നാമനിർദ്ദേശം ചെയ്യാവുന്നതാണ്. അതിലേക്കുള്ള നാമ നിർദ്ദേശം അസോസിയേഷൻ യോഗദിവസത്തിന് കുറഞ്ഞതു പതി നഞ്ച് ദിവസം മുമ്പ് സെക്രട്ടറിക്കു കിട്ടത്തക്കവിധം അയച്ചി രിക്കേണ്ടതും അതു കഴിഞ്ഞുകിട്ടുന്ന നാമനിർദ്ദേശങ്ങൾ സ്വീകാ ര്യമല്ലാത്തതുമാകുന്നു.

3. മേൽ ഉപവകുപ്പ് 2 പ്രകാരമുള്ള ഓരോ നാമനിർദ്ദേശ പത്രികയിലും മേൽ IV-ാം വകുപ്പ് ഉപവകുപ്പ് 7 ൽ വിവരിച്ചിട്ടുള്ള പ്രകാരം സെക്രട്ടറി പ്രസിദ്ധപ്പെടുത്തുന്ന ലിസ്റ്റിൽ പേരുള്ള അസോ സിയേഷൻ അംഗങ്ങളിൽ വോട്ടവകാശമുള്ള മുപ്പത് പേർ എങ്കിലും ഒപ്പിട്ടിരിക്കേണ്ടതും ഏതെങ്കിലും ഒരു അസോസിയേഷൻ അംഗ ത്തിന് ഒന്നിലധികം നാമനിർദ്ദേശപത്രികകളിൽ ഒപ്പിടുന്നതിന് അവ കാശം ഇല്ലാത്തതുമാണ്.

4. നാമനിർദ്ദേശപത്രിക മേൽ വിവരിച്ചിട്ടുള്ള ഫാറത്തി ലാണോ എന്നും അതിലെ പേരുകളും ഒപ്പുകളും നിജമാണോ എന്നും അസോസിയേഷൻ അംഗങ്ങൾ ഒന്നിലധികം നാമനിർദ്ദേ ശപത്രികകളിൽ ചേർന്നിട്ടുണ്ടോ എന്നും മേൽ IV-ാം വകുപ്പ് ഉപ വകുപ്പ് 1 ൽ പറഞ്ഞിട്ടുള്ള ട്രിബ്യൂണൽ പരിശോധിക്കുന്നതും ഈ നടപടിചട്ടങ്ങൾക്ക് അനുസരണമാണെന്നു കാണുന്ന നാമനിർദ്ദേ ശങ്ങൾ മാത്രം അസോസിയേഷൻ അംഗങ്ങൾ അസോസിയേഷൻ യോഗത്തിൽ അവതരിപ്പിക്കുന്ന സാധുവായ നാമനിർദ്ദേശങ്ങൾ ആയിരിക്കുന്നതും ആകുന്നു.

5. 4-ാം ഉപവകുപ്പിൽ വിവരിച്ചിട്ടുള്ള പ്രകാരം സാധു വായ നാമനിർദ്ദേശങ്ങൾ അസോസിയേഷൻ യോഗത്തിന്റെ അജ ണ്ടയിൽ ചേർക്കേണ്ടതും അജണ്ട പ്രസിഡന്റ് ഒപ്പു വച്ച് അസോ സിയേഷൻ യോഗത്തിന് പത്തുദിവസം മുമ്പ് യോഗസ്ഥലത്തും കാതോലിക്കേറ്റ് ഓഫീസിലും പ്രസിദ്ധപ്പെടുത്തേണ്ടതുമാകുന്നു.

6. അജണ്ട പ്രസിദ്ധപ്പെടുത്തിയ ശേഷം മൂന്നു ദിവസത്തി



നകം ഏതെങ്കിലും നാമനിർദ്ദേശം പിൻവലിക്കുന്നത് ഈ നടപടി ചട്ടങ്ങളിൽ V-ാം അനുബന്ധമായി ചേർത്തിട്ടുള്ള ഫാറത്തിൽ ആയിരിക്കേണ്ടതും അതു സെക്രട്ടറിക്ക് അയച്ചുകൊടുക്കേണ്ടതും ആകുന്നു. നാമനിർദ്ദേശം പിൻവലിച്ചവരുടെ പേരുകൾ ഒഴിവാക്കി യുള്ള അന്തിമ അജണ്ട യോഗദിവസത്തിന് ഏഴു ദിവസം മുമ്പ് യോഗസ്ഥലത്തും കാതോലിക്കേറ്റ് ഓഫീസിലും സഭയുടെ ഔദ്യോ ഗിക വെബ്സൈറ്റിലും പ്രസിദ്ധപ്പെടുത്തേണ്ടതാകുന്നു.

## VI. അസോസിയേഷൻ യോഗം

1. അസോസിയേഷൻ യോഗാംഗങ്ങൾ യോഗം ആരംഭിക്കു ന്നതിനു മുപ്പതു മിനിട്ട് മുമ്പെങ്കിലും യോഗസ്ഥലത്ത് നിശ്ചിത സ്ഥാനങ്ങളിൽ ഇരിക്കേണ്ടതും പട്ടക്കാർക്കും അത്മായക്കാർക്കും പ്രത്യേകം സ്ഥാനങ്ങളിൽ ഇരിപ്പിടങ്ങൾ നിശ്ചയിക്കാവുന്നതും നിശ്ചിത സ്ഥാനങ്ങളെപ്പറ്റി യോഗസ്ഥലത്ത് അറിവു കൊടുക്കേ ണ്ടതും ആകുന്നു. വല്ല കാരണവശാലും താമസിച്ചുവരുന്നവർ പ്രസിഡന്റോ അതിലേക്കു പ്രസിഡന്റ് നിയോഗിച്ചിട്ടുള്ളവരോ നിർദ്ദേശിക്കുന്ന സ്ഥാനത്ത് ഇരിക്കേണ്ടതാകുന്നു.

2. മേൽ V-ാം വകുപ്പ്, ഉപവകുപ്പ് 6 ൽ പറയുന്ന പ്രകാരം പ്രസിദ്ധപ്പെടുത്തിയിട്ടുള്ള അന്തിമ അജണ്ട അനുസരിച്ച് അസോ സിയേഷൻ യോഗം നടത്തേണ്ടതാകുന്നു.

3. അസോസിയേഷൻ തെരഞ്ഞെടുക്കേണ്ട മേൽപ്പട്ടക്കാ രനെ തെരഞ്ഞെടുക്കുന്നതിനെപ്പറ്റി അസോസിയേഷൻ യോഗം ആലോചിക്കുമ്പോൾ ആദ്യമായി സെക്രട്ടറി അസോസി യേഷൻ യോഗത്തിന്റെ അജണ്ടയിൽ ചേർത്തിട്ടുള്ള നാമനിർദ്ദേശങ്ങൾ അതിൽ ചേർത്തിട്ടുള്ള മുറയ്ക്കു വായിക്കേണ്ടതും അവ യോഗം പരിഗണിക്കുന്നതുമാകുന്നു.

4. മേൽ 3-ാം ഉപവകുപ്പിൽ വിവരിച്ചിട്ടുള്ള പ്രകാരം അസോസിയേഷൻ യോഗം പരിഗണനയ്ക്കെടുക്കുന്ന നാമ നിർദ്ദേശം ഒന്നു മാത്രമേയുള്ളൂ എങ്കിൽ അപ്രകാരം നാമനിർദ്ദേശം

ചെയ്യപ്പെട്ട മേൽപ്പട്ടക്കാരൻ ഏകാഭിപ്രായമായി തെരഞ്ഞെടുക്കപ്പെട്ടതായി പ്രഖ്യാപിക്കപ്പെടുന്നതാകുന്നു. അസോസിയേഷൻ യോഗം പരിഗണനയ്ക്ക് എടുക്കുന്ന നാമനിർദ്ദേശങ്ങൾ ഒന്നിലധികം ഉണ്ടായിരുന്നാൽ വോട്ടിംഗ് നടത്തി ഫലം പ്രഖ്യാപിക്കേണ്ടതും വോട്ടിംഗ് കൈമാറ്റം ചെയ്യാവുന്ന ഒറ്റ വോട്ട് (Single Transferable Vote) സമ്പ്രദായമനുസരിച്ച് രഹസ്യ ബാലറ്റിംഗ് മൂലം നടത്തേണ്ടതും നാമനിർദ്ദേശം ചെയ്യപ്പെട്ടവരിൽ ഒരു മേൽപ്പട്ടക്കാരൻ തെരഞ്ഞെടുക്കപ്പെട്ടതായി പ്രഖ്യാപിക്കുന്നതിന് വോട്ടു ചെയ്യുന്ന അംഗങ്ങളിൽ സാധുവായ വോട്ടുകളുടെ (Valid Votes) അമ്പതു ശതമാനത്തിലധികം വോട്ടുകൾ കിട്ടിയിരിക്കേണ്ടതും വോട്ടുകൾ തുല്യമായി വരുമ്പോൾ അങ്ങനെയുള്ളവരെ സംബന്ധിച്ച് ഫലം നറുക്കിട്ടു നിർണയിക്കേണ്ടതുമാകുന്നു. തെരഞ്ഞെടുപ്പു ഫലം പ്രസിഡന്റ് പ്രഖ്യാപിക്കുന്നതാകുന്നു.

**ഭാഗം 3**

## VII. സമുദായ കൂട്ടു ട്രസ്റ്റികളുടെ തെരഞ്ഞെടുപ്പ്

1. ഭരണഘടന 91, 93 ഈ വകുപ്പുകളിൽ പറയുന്ന കൂട്ടു ട്രസ്റ്റികളെ നാമനിർദ്ദേശം ചെയ്യുന്നതും തെരഞ്ഞെടുക്കുന്നതും താഴെ വിവരിച്ചിരിക്കുന്ന പ്രകാരമായിരിക്കേണ്ടതാകുന്നു.

2. കൂട്ടു ട്രസ്റ്റികളായി ഒരു പട്ടക്കാരനേയും ഒരു അയ്മേനിയേയും നാമനിർദ്ദേശം ചെയ്യുന്നതിന് അസോസിയേഷൻ അംഗങ്ങൾക്ക് അവകാശമുള്ളതും ആയതിലേക്കുള്ള നാമനിർദ്ദേശം അസോസിയേഷൻ യോഗത്തിന് കുറഞ്ഞത് 15 ദിവസം മുമ്പ് സെക്രട്ടറിക്ക് കിട്ടത്തക്കവിധം അയയ്ക്കുകയോ നേരിട്ട് നൽകുകയോ ചെയ്യേണ്ടതും, രണ്ടു സ്ഥാനങ്ങളിലേക്കും പ്രത്യേകം നാമനിർദ്ദേശങ്ങൾ ഈ നടപടിച്ചട്ടങ്ങളിൽ VI-ാം അനുബന്ധമായി ചേർത്തിട്ടുള്ള നാമനിർദ്ദേശ പത്രികയുടെ ഫോറത്തിൽ ആയിരിക്കേണ്ടതുമാകുന്നു.

3. മേൽ ഉപവകുപ്പ് 2 പ്രകാരമുള്ള ഓരോ നാമനിർദ്ദേശ



പത്രികയിലും മേൽ IV-ാം വകുപ്പ് ഉപവകുപ്പ് 7 ൽ വിവരിച്ചിട്ടുള്ള പ്രകാരം സെക്രട്ടറി പ്രസിദ്ധപ്പെടുത്തുന്ന ലിസ്റ്റിൽ പേരുള്ള അസോസിയേഷൻ അംഗങ്ങളിൽ വോട്ടവകാശമുള്ള മുപ്പത് പേർ എങ്കിലും ഒപ്പിട്ടിരിക്കേണ്ടതും ഏതെങ്കിലും ഒരു അസോസിയേഷൻ അംഗത്തിന് ഒരു സ്ഥാനത്തേക്ക് ഒന്നിലധികം നാമനിർദ്ദേശപത്രികകളിൽ ഒപ്പിടുന്നതിന് അവകാശം ഇല്ലാത്തതുമാണ്.

4. നാമനിർദ്ദേശപത്രികകൾ മേൽ വിവരിച്ചിട്ടുള്ള ഫാറത്തിലാണോ എന്നും അതിലെ പേരുകളും ഒപ്പുകളും നിജമാണോ എന്നും അസോസിയേഷൻ അംഗങ്ങൾ ഒരു സ്ഥാനത്തേക്ക് ഒന്നിലധികം നാമനിർദ്ദേശപത്രികകളിൽ ചേർന്നിട്ടുണ്ടോ എന്നും മേൽ IV-ാം വകുപ്പ് ഉപവകുപ്പ് 1 ൽ പറഞ്ഞിട്ടുള്ള ട്രിബ്യൂണൽ പരിശോധിക്കുന്നതും ഈ നടപടിചട്ടങ്ങൾക്ക് അനുസരണമാണെന്നു കാണുന്ന നാമനിർദ്ദേശങ്ങൾ മാത്രം അസോസിയേഷൻ അംഗങ്ങൾ അസോസിയേഷൻ യോഗത്തിൽ അവതരിപ്പിക്കുന്ന സാധുവായ നാമനിർദ്ദേശങ്ങൾ ആയിരിക്കുന്നതും ആകുന്നു.

5. സാധുവായ നാമനിർദ്ദേശങ്ങളുടെ പ്രസിദ്ധപ്പെടുത്തൽ, നാമനിർദ്ദേശങ്ങളുടെ പിൻവലിക്കൽ, അന്തിമ അജണ്ടയുടെ പ്രസിദ്ധപ്പെടുത്തൽ, അസോസിയേഷൻ യോഗത്തിന്റെ നടത്തിപ്പ് എന്നിവ സംബന്ധിച്ച് മേൽ V, VI എന്നീ വകുപ്പുകളിൽ പ്രതിപാദിച്ചിട്ടുള്ള സമയക്രമവും മറ്റും അതതു സംഗതികളിന്മേൽ കൂട്ടു ട്രസ്റ്റികളുടെ തെരഞ്ഞെടുപ്പിനും ബാധകമായിരിക്കുന്നതാണ്.

6. അന്തിമ അജണ്ടാ പ്രകാരം അസോസിയേഷൻ യോഗം പരിഗണനയ്ക്കെടുക്കുന്ന നാമനിർദ്ദേശം ഒന്നു മാത്രമേയുള്ളൂ എങ്കിൽ അപ്രകാരം നാമനിർദ്ദേശം ചെയ്യപ്പെട്ട ആൾ ഏകാഭിപ്രായമായി തെരഞ്ഞെടുക്കപ്പെട്ടതായി പ്രഖ്യാപിക്കപ്പെടുന്നതാകുന്നു. അസോസിയേഷൻ യോഗം പരിഗണനയ്ക്ക് എടുക്കുന്ന നാമനിർദ്ദേശങ്ങൾ ഒന്നിലധികം ഉണ്ടായിരുന്നാൽ വോട്ടിംഗ് നടത്തി ഫലം പ്രഖ്യാപിക്കേണ്ടതും, ഏറ്റവും കൂടുതൽ വോട്ടുകൾ ലഭിച്ചയാൾ തെരഞ്ഞെടുക്കപ്പെടുന്നതുമാണ്.

7. വോട്ടുകൾ തുല്യമായി വരുമ്പോൾ അങ്ങനെയുള്ളവരെ സംബന്ധിച്ച് ഫലം നറുക്കിട്ടു നിർണയിക്കേണ്ടതാണ്.

### ഭാഗം 4

## VIII. എപ്പിസ്കോപ്പാമാരുടെയോ മെത്രാപ്പോലീത്താമാരുടെയോ സ്ഥാനത്തേയ്ക്കുള്ള തെരഞ്ഞെടുപ്പ്

1. എപ്പിസ്കോപ്പാ/മെത്രാപ്പൊലീത്താ സ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പു സംബന്ധിച്ചുള്ള മാനദണ്ഡങ്ങളും നടപടിച്ചട്ടങ്ങളും 2007 ഡിസംബർ 6–ാം തീയതി സമ്മേളിച്ച എപ്പിസ്കോപ്പൽ സിനഡ് അംഗീകരിച്ച് 2008 ഫെബ്രുവരി 20–ാം തീയതിയിലെ മാനേജിംഗ് കമ്മിറ്റിയിൽ പ്രസ്താവിച്ച് മലങ്കര മെത്രാപ്പൊലീത്ത പ്രാബല്യത്തിൽ വരുത്തിയിട്ടുള്ളതാകയാൽ ടി സ്ഥാനത്തേക്കുള്ള നാമനിർദ്ദേശം, തെരഞ്ഞെടുപ്പ് എന്നിവ ടി നടപടി ചട്ടങ്ങൾ പ്രകാരവും ആയതിന് വരുത്തുന്ന ഭേദഗതികൾ അനുസരിച്ചും നടത്തേണ്ടതാകുന്നു.

2. എപ്പിസ്കോപ്പാ/മെത്രാപ്പൊലീത്താ സ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പിനായുള്ള അസോസിയേഷൻ യോഗനടത്തിപ്പിന് ഈ നടപടിച്ചട്ടപ്രകാരമുള്ള മറ്റ് പൊതുനിബന്ധനകൾ ബാധകമായിരിക്കുന്നതാണ്.

### ഭാഗം 5

## IX. മാനേജിംഗ് കമ്മിറ്റി അംഗങ്ങളുടെ തെരഞ്ഞെടുപ്പ്

1. മാനേജിംഗ് കമ്മിറ്റി അംഗങ്ങളുടെ നാമനിർദ്ദേശം, തെരഞ്ഞെടുപ്പ് മുതലായവ താഴെ വിവരിച്ചിട്ടുള്ള ചട്ടങ്ങൾ അനുസരിച്ചായിരിക്കേണ്ടതാകുന്നു.

2. അസോസിയേഷൻ യോഗത്തിന്റെ നോട്ടീസ് അനുസരിച്ച് ഓരോ പള്ളി ഇടവകയിൽ നിന്നും തെരഞ്ഞെടുക്കപ്പെടുന്ന



പ്രതിനിധികളും മാനേജിംഗ് കമ്മിറ്റി അംഗങ്ങളും പ്രസിഡന്റ് അതിലേക്കു നിശ്ചയിച്ച് അധികാരപ്പെടുത്തിയിട്ടുള്ള മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ, നിശ്ചയിച്ച് അറിയിക്കുന്ന തീയതികളിലും, സ്ഥലത്തും, നടപടിക്രമപ്രകാരവും യോഗം കൂടേണ്ടതും അതതു മെത്രാസനത്തിൽ നിന്ന് അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയിലേക്ക് തെരഞ്ഞെടുക്കപ്പെടുന്നതിന് അതതു യോഗത്തിൽ ഹാജരുള്ള അംഗങ്ങളുടെ ഭൂരിപക്ഷം അനുകൂലിക്കുന്നവരെ നാമനിർദ്ദേശം ചെയ്യേണ്ടതും അങ്ങനെ നാമനിർദ്ദേശം ചെയ്യപ്പെട്ടവരുടെ ലിസ്റ്റും അതോടുകൂടി അതതു യോഗത്തിന്റെ മിനിട്സ് അദ്ധ്യക്ഷൻ ഒപ്പുവച്ച് അതും അസോസിയേഷൻ യോഗത്തിന് പതിനഞ്ച് ദിവസത്തിനു മുമ്പ് സെക്രട്ടറിക്ക് കിട്ടത്തക്കവണ്ണം അയച്ചുകൊടുക്കേണ്ടതുമാകുന്നു.

3. ഓരോ മെത്രാസനത്തിൽ നിന്നും മേൽ 2–ാം ഉപവകുപ്പിൻപ്രകാരം നാമനിർദ്ദേശം ചെയ്യപ്പെടാവുന്നവരുടെ സംഖ്യ മാനേജിംഗ് കമ്മിറ്റി നിശ്ചയിക്കുന്നതും പ്രസിഡന്റ് അറിയിക്കുന്നതും ആകുന്നു.

4. മേൽ 2–ാം ഉപവകുപ്പിൽ വിവരിച്ചിട്ടുള്ള പ്രകാരമുള്ള നാമനിർദ്ദേശങ്ങൾക്കും പുറമേ മറ്റാരെയെങ്കിലും നാമനിർദ്ദേശം ചെയ്യണമെന്ന് സെക്രട്ടറി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള അസോസിയേഷൻ അംഗങ്ങളുടെ ലിസ്റ്റിൽ പേരുള്ളവരിൽ ആർക്കെങ്കിലും അഭിപ്രായമുള്ള പക്ഷം അതത് മെത്രാസനാടിസ്ഥാനത്തിൽ ഈ ചട്ടങ്ങളുടെ ഒടുവിൽ VII–ാം അനുബന്ധമായി ചേർത്തിട്ടുള്ള നാമനിർദ്ദേശപത്രികയുടെ ഫാറത്തിൽ നാമനിർദ്ദേശം ചെയ്യാവുന്നതും അതിൽ പ്രസ്തുത ലിസ്റ്റിൽ പേരുള്ളവരിൽ വോട്ടവകാശമുള്ള നൂറ് പേർ എങ്കിലും ഒപ്പിട്ടിരിക്കേണ്ടതും ഒരു അസോസിയേഷൻ അംഗത്തിന് ഓരോ മെത്രാസനത്തിൽ നിന്നും തെരഞ്ഞെടുക്കപ്പെടേണ്ട മാനേജിംഗ് കമ്മിറ്റി അംഗങ്ങളുടെ സംഖ്യയിൽ കൂടുതൽ നാമനിർദ്ദേശങ്ങളിൽ ചേരുവാൻ പാടില്ലാത്തതും നാമ

നിർദ്ദേശം അസോസിയേഷൻ യോഗത്തിന് പതിനഞ്ച് ദിവസത്തിനു മുമ്പ് സെക്രട്ടറിക്കു കിട്ടത്തക്കവണ്ണം അയച്ചിരിക്കേണ്ടതും അതു കഴിഞ്ഞു കിട്ടുന്ന നാമനിർദ്ദേശങ്ങൾ സ്വീകാര്യമല്ലാത്തതുമാകുന്നു.

5. നാമനിർദ്ദേശങ്ങൾ ശരിയായ ഫാറത്തിലാണോ എന്നും അതിലെ പേരുകളും ഒപ്പുകളും നിജമാണോ എന്നും അസോസിയേഷൻ അംഗങ്ങൾ അവകാശമുള്ളതിൽ കൂടുതൽ നാമനിർദ്ദേശങ്ങളിൽ ചേർന്നിട്ടുണ്ടോ എന്നും മേൽ IV-ാം വകുപ്പ് ഉപവകുപ്പ് 1 ൽ പറഞ്ഞിട്ടുള്ള ട്രിബ്യൂണൽ പരിശോധിച്ചു തീരുമാനിക്കുന്നതും ട്രിബ്യൂണൽ സ്വീകരിക്കുന്ന നാമനിർദ്ദേശങ്ങൾ മാത്രം സാധുവായിരിക്കുന്നതും ആകുന്നു.

6. മേൽ 5-ാം ഉപവകുപ്പിൽ ചേർത്തിരിക്കുന്ന പരിശോധനയിൽ സാധുവായി കാണുന്ന നാമനിർദ്ദേശങ്ങൾ അവരവരുടെ മെത്രാസനാടിസ്ഥാനത്തിൽ അസോസിയേഷന്റെ അജണ്ടയിൽ ചേർക്കുന്നതും അസോസിയേഷൻ യോഗത്തിനു പത്തുദിവസം മുമ്പ് യോഗസ്ഥലത്തും കാതോലിക്കേറ്റ് ഓഫീസിലും പ്രസിദ്ധപ്പെടുത്തുന്നതും ആകുന്നു.

7. അജണ്ട പ്രസിദ്ധപ്പെടുത്തിയ ശേഷം മൂന്നു ദിവസത്തിനകം ഏതെങ്കിലും നാമനിർദ്ദേശം പിൻവലിക്കാവുന്നതാകുന്നു. നാമനിർദ്ദേശം പിൻവലിക്കുന്നത് ഈ നടപടി ചട്ടങ്ങളിൽ V-ാം അനുബന്ധമായി ചേർത്തിട്ടുള്ള ഫാറത്തിൽ ആയിരിക്കേണ്ടതും അതുസെക്രട്ടറിക്ക് അയച്ചുകൊടുക്കേണ്ടതും ആകുന്നു. നാമനിർദ്ദേശം പിൻവലിച്ചവരുടെ പേരുകൾ ഉൾപ്പെടുത്താതെയുള്ള അന്തിമ അജണ്ട യോഗദിവസത്തിന് ഏഴു ദിവസം മുമ്പ് യോഗസ്ഥലത്തും കാതോലിക്കേറ്റ് ഓഫീസിലും പ്രസിദ്ധപ്പെടുത്തേണ്ടതാകുന്നു.

8. അസോസിയേഷൻ യോഗം മാനേജിംഗ് കമ്മിറ്റി അംഗങ്ങളുടെ തെരഞ്ഞെടുപ്പിനെപ്പറ്റി ആലോചിക്കുമ്പോൾ ആദ്യമായി



സെക്രട്ടറി അജണ്ടയിൽ മെത്രാസനാടിസ്ഥാനത്തിൽ ചേർത്തിട്ടുള്ള നാമനിർദ്ദേശങ്ങൾ അതിൽ ചേർത്തിട്ടുള്ള മുറയ്ക്കു വായിക്കേണ്ടതും അവ യോഗം പരിഗണിക്കുന്നതും ഓരോ മെത്രാസനാടിസ്ഥാനത്തിലുമുള്ള നാമനിർദ്ദേശങ്ങളുടെ എണ്ണം അതതു മെത്രാസനത്തിൽ നിന്ന് തെരഞ്ഞെടുക്കപ്പെടേണ്ട മാനേജിംഗ് കമ്മിറ്റി അംഗങ്ങളുടെ സംഖ്യയിൽ കൂടുതൽ ഇല്ലാത്തപക്ഷം അപ്രകാരം നാമനിർദ്ദേശം ചെയ്യപ്പെട്ടവർ ഏകാഭിപ്രായമായി തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്നതായി പ്രഖ്യാപിക്കപ്പെടുന്നതും നാമനിർദ്ദേശങ്ങളുടെ എണ്ണം കൂടുതൽ ആയിരുന്നാൽ വോട്ടിംഗ് നടത്തി ഫലം പ്രഖ്യാപിക്കേണ്ടതും ആകുന്നു. തെരഞ്ഞെടുപ്പു ഫലം പ്രസിഡന്റ് പ്രഖ്യാപിക്കുന്നതാകുന്നു.

9. മേൽ 8-ാം ഉപവകുപ്പിൽ പറഞ്ഞിട്ടുള്ള വോട്ടിംഗ് കൈമാറ്റം ചെയ്യുവാൻ പാടില്ലാത്ത ഒറ്റ വോട്ടു സമ്പ്രദായത്തിൽ രഹസ്യബാലറ്റിംഗ് മൂലം നടത്തേണ്ടതും വോട്ടുകൾ തുല്യമായി വരുമ്പോൾ ഫലം നറുക്കിട്ട് തീരുമാനിക്കുന്നതുമാകുന്നു.

10. സാധുവായ നാമനിർദ്ദേശങ്ങളുടെ പ്രസിദ്ധപ്പെടുത്തൽ, നാമനിർദ്ദേശങ്ങളുടെ പിൻവലിക്കൽ, അന്തിമ അജണ്ടയുടെ പ്രസിദ്ധപ്പെടുത്തൽ, അസോസിയേഷൻ യോഗത്തിന്റെ നടത്തിപ്പ് എന്നിവ സംബന്ധിച്ച് മേൽ V, VI എന്നീ വകുപ്പുകളിൽ പ്രതിപാദിച്ചിട്ടുള്ള സമയക്രമവും മറ്റും അതതു സംഗതികളിന്മേൽ മാനേജിംഗ് കമ്മിറ്റി അംഗങ്ങളുടെ തെരഞ്ഞെടുപ്പിനും ബാധകമായിരിക്കുന്നതാണ്.

## ഭാഗം 6

## X. ജനറൽ

1. അസോസിയേഷൻ യോഗത്തിൽ ആലോചിച്ചു നിശ്ചയിക്കേണ്ട ഏതെങ്കിലും വിഷയം സംബന്ധിച്ച് പ്രമേയം അവതരിപ്പിക്കുന്നതിനും, അസോസിയേഷനിൽ നടക്കുന്ന തെരഞ്ഞെടുപ്പുകളിൽ നിയമേന ചുമതലയുള്ള സംഗതികളിൽ നാമനിർദ്ദേശം

സമർപ്പിക്കുന്നതിനും, അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിക്ക് അവകാശം ഉണ്ടായിരിക്കുന്നതും ആ പ്രമേയമോ നാമനിർദ്ദേശമോ നിർദ്ദിഷ്ട യോഗങ്ങളുടെ അജണ്ടകളിൽ ഉൾപ്പെടുത്തേണ്ടതും ആകുന്നു.

2. ഈ നടപടി ചട്ടങ്ങളിൽ വിവരിച്ചിട്ടുള്ള വോട്ടിംഗ്, യോഗ സമയത്തോ പ്രസിഡന്റിനു യുക്തമെന്നു കണ്ടാൽ പ്രസിഡന്റ് നിശ്ചയിക്കുന്ന പ്രകാരം മറ്റു സമയത്തോ സ്ഥലത്തോവച്ചോ, നടത്താവുന്നതാകുന്നു. വോട്ടിംഗ് സംബന്ധിച്ച കാര്യങ്ങൾക്ക് പ്രസിഡന്റിനെ സഹായിക്കുന്നതിന് ആവശ്യമുള്ളവരെ പ്രസിഡന്റിന് നിയമിക്കാവുന്നതാകുന്നു.

3. ഈ നടപടി ചട്ടങ്ങൾ സംബന്ധിച്ചോ അസോസിയേഷൻ യോഗത്തിൽ ചെയ്യുന്ന തീരുമാനങ്ങൾ സംബന്ധിച്ചോ ഇവയിൽ പെടാത്തതായി അസോസിയേഷൻ യോഗനടത്തിപ്പിന് അതതു സമയത്ത് ആവശ്യമായി വരുന്ന ഏതെങ്കിലും കാര്യങ്ങൾ സംബന്ധിച്ചോ അസോസിയേഷൻ യോഗത്തിൽ വച്ചോ അതിനു മുമ്പോ അപ്പോഴപ്പോൾ വേണ്ട തീരുമാനം ചെയ്യുന്നതിന് പ്രസിഡന്റിന് അധികാരം ഉണ്ടായിരിക്കുന്നതും പ്രസിഡന്റ് ചെയ്യുന്ന തീരുമാനങ്ങളെ ആർക്കും ചോദ്യം ചെയ്യുവാൻ പാടില്ലാത്തതും ആകുന്നു.

4. അസോസിയേഷൻ തെരഞ്ഞെടുക്കേണ്ട സ്ഥാനങ്ങളിലേക്കുള്ള നാമനിർദ്ദേശപത്രികകൾ കാതോലിക്കേറ്റ് ഓഫീസിന്റെ അസ്സൽ മുദ്രയോടു കൂടിയ അതതു ഫോറത്തിൽ ആയിരിക്കേണ്ടതും, ഒരാളിനെ നാമനിർദ്ദേശം ചെയ്യുന്നതിലേക്ക് മൂന്നിൽ കൂടുതൽ നാമനിർദ്ദേശ ഫോറങ്ങൾ തയ്യാറാക്കുകയോ സമർപ്പിക്കുകയോ ചെയ്തുകൂടാത്തതുമാണ്.

5. പ്രതിനിധികളുടെ തെരഞ്ഞെടുപ്പ് അറിയിപ്പുഫാറങ്ങൾ, ട്രിബ്യൂണലിന്റെ മുമ്പാകെ സമർപ്പിക്കുന്ന പരാതികൾ, നാമനിർദ്ദേശ പത്രികകൾ, നാമനിർദ്ദേശപത്രിക പിൻവലിക്കുന്നതിനുള്ള



അറിയിപ്പ് എന്നിവ രജിസ്റ്റേർഡ് പോസ്റ്റു വഴി അയയ്ക്കുകയോ നേരിട്ട് നൽകുകയോ ചെയ്യേണ്ടതാകുന്നു.

6. ഏതെങ്കിലും ഇടവകയോഗം മേൽ III-ാം വകുപ്പ് 1-ാം ഉപവകുപ്പിൽ പറയുന്ന പ്രകാരം കൂടിയില്ലെന്നോ, പ്രതിനിധികളെ തെരഞ്ഞെടുത്തില്ലെന്നോ അവർക്ക് അധികാരപത്രം കൊടുത്തില്ലെന്നോ, അവരെ തെരഞ്ഞെടുത്ത വിവരം അറിയിക്കുന്നതിനുള്ള തെരഞ്ഞെടുപ്പ് അറിയിപ്പുഫാറം പൂരിപ്പിച്ച് സെക്രട്ടറിക്ക് അയച്ചില്ലെന്നോ, മേൽ IX -ാം ഉപവകുപ്പ് 2-ൽ പറയുന്ന യോഗം ഏതെങ്കിലും മെത്രാസനത്തിൽ കൂടിയില്ലെന്നോ, വേണ്ട നാമനിർദ്ദേശം ചെയ്തില്ലെന്നോ മറ്റോ ഉള്ള കാരണത്താൽ അസോസിയേഷൻ നടത്തുന്ന യാതൊരു തെരഞ്ഞെടുപ്പും അസാധുവാകുന്നതല്ല.

7. അസോസിയേഷൻ യോഗം കൂടുന്നതിനുള്ള നോട്ടീസ് ഏതെങ്കിലും പള്ളിക്ക് അയയ്ക്കുന്നതു സംബന്ധിച്ചോ അസോസിയേഷൻ നടത്തുന്ന ഏതെങ്കിലും തെരഞ്ഞെടുപ്പു സംബന്ധിച്ചോ എന്തെങ്കിലും തർക്കം ഉണ്ടായാൽ അതു മേൽ IV-ാം വകുപ്പ് ഉപവകുപ്പ് 1 ൽ പറയുന്ന ട്രിബ്യൂണൽ കേട്ട് തീരുമാനിക്കുന്നതും ആ തീരുമാനം അന്തിമ തീരുമാനമായിരിക്കുന്നതുമാകുന്നു.

8. അസ്സോസിയേഷനും, മാനേജിംഗ് കമ്മിറ്റിയും തെരഞ്ഞെടുക്കേണ്ട എല്ലാ സ്ഥാനികളുടേയും അംഗങ്ങളുടേയും പ്രായം, യോഗ്യത, പെരുമാറ്റച്ചട്ടം, ഈ നടപടിച്ചട്ടങ്ങളുടെ ഭേദഗതി എന്നിവ സംബന്ധിച്ച് യുക്തമായ തീരുമാനങ്ങളെടുക്കുന്നതിനും, പ്രഖ്യാപിച്ച് നടപ്പിൽ വരുത്തുന്നതിനും മലങ്കര മെത്രാപ്പോലീത്തായ്ക്ക് അവകാശമുണ്ടായിരിക്കുന്നതാണ്.

നമ്പർ...............................

## അനുബന്ധം I

മുദ്ര

# മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ

## പ്രതിനിധികളുടെ അധികാരപത്രം

..........................................................................................................................................പള്ളി

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പ്രസിഡന്റും മലങ്കര മെത്രാപ്പോലീത്തായുമായ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമനസ്സിലേക്ക്.

..............................................-ാം തീയതിയിലെ ...................... നമ്പർ കല്പന നോട്ടീസ്, മലങ്കര ഓർത്തഡോക്സ് സുറിയാനി സഭാഭരണഘടന 12-ാം വകുപ്പനുസരിച്ച് ഈ പള്ളിയിൽ പ്രസിദ്ധപ്പെടുത്തി ഈ പള്ളി ഇടവകയോഗം ഇന്നേ ദിവസം.......................................................................................................................



..........................................................................................................................................

അദ്ധ്യക്ഷതയിൽകൂടി പ്രസ്തുത നോട്ടീസ് കല്പന വീണ്ടും വായിച്ച് ഈ ഇടവകയിൽനിന്നും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗങ്ങളായി

1. ..........................................................................................................................കത്തനാർ
2. ..........................................................................................................................
3. ..........................................................................................................................

..........................................................................................................................

..........................................................................................................................

..........................................................................................................................

11. ..........................................................................................................................

എന്നിവരെ തെരഞ്ഞെടുത്ത് അധികാരപ്പെടുത്തിയിരിക്കുന്നു.

.......................... വർഷം.................................................... മാസം .......................................... തീയതി.

അദ്ധ്യക്ഷൻ (പൂർണ്ണമായ പേരും ഒപ്പും)..........................................................................................

..........................................................................................

അദ്ധ്യക്ഷൻ വികാരി അല്ലാത്തപക്ഷം അദ്ധ്യക്ഷനെ നിയോഗിച്ച വികാരി, (പൂർണ്ണമായ പേരും ഒപ്പും)

..........................................................................................................................................

ടി തെരഞ്ഞെടുപ്പിനെ ഞങ്ങൾ സ്വീകരിച്ചിരിക്കുന്നു.

(പ്രതിനിധികളുടെ പൂർണ്ണമായ പേരും ഒപ്പും)

| പേര് | ഒപ്പ് |
|---|---|
| 1. ..................................................................... കത്തനാർ | ..................................................... |
| 2. ..................................................................... | ..................................................... |
| 3. ..................................................................... | ..................................................... |
| ..................................................................... | ..................................................... |
| ..................................................................... | ..................................................... |
| ..................................................................... | ..................................................... |
| 11 ..................................................................... | ..................................................... |



### ഇടവക യോഗത്തിൽ സംബന്ധിച്ച ഇടവക യോഗാംഗങ്ങൾ

N.B.: പേജ് മതിയാകാതെ വരുന്നപക്ഷം ആവശ്യം ഉള്ളേടത്തോളം കടലാസുകൾ ഇതേ വിധത്തിൽ തയ്യാറാക്കി വിവരങ്ങൾ ചേർക്കാവുന്നതാണ്. എല്ലാ കടലാസുകളിലും വികാരിയുടെ ഒപ്പും, പള്ളിയുടെ സീലും ഉണ്ടായിരിക്കണം.

| ക്രമ നമ്പർ | പൂർണ്ണമായ പേരും മേൽവിലാസവും | താലൂക്ക് | വില്ലേജ് | ഒപ്പ് |
|---|---|---|---|---|
| | | | | |
| | | | | |

നമ്പർ.........................................

മുദ്ര

അനുബന്ധം II

# മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം

(തീയതി)

## പള്ളി പ്രതിനിധികളുടെ തെരഞ്ഞെടുപ്പ് വിവരം സെക്രട്ടറിയെ അറിയിക്കുന്നതിനുള്ള തെരഞ്ഞെടുപ്പ് അറിയിപ്പ്

| | | | | | |
|---|---|---|---|---|---|
| 1. | മെത്രാസന ഇടവക | | | | |
| 2 | പള്ളി ഇടവക | | | | |
| 3 | ഇടവക യോഗം കൂടിയ | സ്ഥലം | | | |
| | | തീയതി | | | |
| 4. | ഇടവകയോഗാദ്ധ്യക്ഷന്റെ പേരും മേൽവിലാസവും ഒപ്പും, ഇ-മെയിലും | | പേര് | മേൽവിലാസം | ഒപ്പ് |
| | | | | | |
| | ഇടവകയിലെ ഇടവകയോഗാംഗങ്ങളുടെ മൊത്തം സംഖ്യ............................-ലെ സ്ഥിതിവിവരം അനുസരിച്ച് | | പട്ടക്കാരൻ | അല്മായർ | മൊത്തം സംഖ്യ |
| | | | | | |
| 5. | തെരഞ്ഞെടുക്കപ്പെടാവുന്ന അസോസിയേഷൻ അംഗങ്ങളുടെ സംഖ്യ | | | | |
| | തെരഞ്ഞെടുക്കപ്പെട്ട അംഗങ്ങളുടെ സംഖ്യ | | | | |

(മറുവശം)



## തെരഞ്ഞെടുക്കപ്പെട്ട പ്രതിനിധികളുടെ പേരും വയസും മേൽവിലാസവും ഒപ്പും

| ക്രമ നമ്പർ | പേര് | വയസ് | മേൽവിലാസം | ഒപ്പ് |
|---|---|---|---|---|
| പട്ടക്കാരൻ | | | | |
| അല്മായർ 1 | | | | |
| to | | | | |
| | | | | |
| 10 | | | | |

സ്ഥലം:.................

തീയതി:.................

........................................................

ഇടവക വികാരിയുടെ പേര്

........................................................

ഇടവക വികാരിയുടെ ഒപ്പ്

നമ്പർ.........................................

മുദ്ര

അനുബന്ധം III

## മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം

(തീയതി)

### പള്ളി പ്രതിനിധികളുടെ ലിസ്റ്റ്

| ക്രമ നമ്പർ | പള്ളിയുടെ പേര് | പ്രതിനിധികളുടെ പേരും വയസ്സും മേൽവിലാസവും, ഇ-മെയിലും |
|---|---|---|
| | | |

### മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെ ലിസ്റ്റ്

| ക്രമ നമ്പർ | മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെ പേരും വയസ്സും മേൽവിലാസവും, ഇ-മെയിലും |
|---|---|
| | |

സ്ഥലം:
തീയതി:

(ഒപ്പ്)
അസോസിയേഷൻ സെക്രട്ടറി



നമ്പർ.........................................

അനുബന്ധം IV

മുദ്ര

### നാമനിർദ്ദേശ ഫോറം

## മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം

(തീയതി)

മലങ്കര അസോസിയേഷൻ പ്രസിഡന്റ് തിരുമനസ്സിലെ മുമ്പാകെ താഴെ പേരെഴുതി ഒപ്പിട്ടിരിക്കുന്ന അസോസിയേഷൻ അംഗങ്ങൾ സമർപ്പിക്കുന്ന നാമനിർദ്ദേശ പത്രിക.

* കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയി / കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി / മേല്പട്ടസ്ഥാനത്തേക്ക് / വൈദികട്രസ്റ്റിയായി / അത്മായ ട്രസ്റ്റിയായി / മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മറ്റി അംഗമായി / ................................................ ഇടവകയുടെ ............................................. മെത്രാപ്പോലീത്തായെ / ..........................................മെത്രാസനത്തിൽപ്പെട്ട ............................................... പള്ളി ഇടവകയിലെ അംഗമായ ........................................................................................... തെരഞ്ഞെടുക്കണമെന്ന് ഞങ്ങൾ അഭിപ്രായപ്പെടുന്നു.

| പ്രതിനിധികളുടെയോ മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയോ | | പ്രതിനിധികളുടെയോ മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയോ |
|---|---|---|
| മെത്രാസനം | ലിസ്റ്റിലെ നമ്പർ | പേരും, മേൽവിലാസവും, ഒപ്പും, ഇ-മെയിലും |
| | | |
| | | |
| | | |

സ്ഥലം:
തീയതി:

* പ്രസക്തമല്ലാത്ത ഭാഗം നീക്കം ചെയ്യേണ്ടതാകുന്നു.

## അനുബന്ധം V

## നാമനിർദ്ദേശം പിൻവലിക്കുന്ന വിവരം അറിയിക്കുന്നതിനുള്ള ഫോറം

# മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ

(തീയതി)

മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പ്രസിഡന്റു തിരുമനസ്സിലെ മുമ്പാകെ ........................................................................................ ബോധിപ്പിക്കുന്നത്. * കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയി / കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി / മേല്പട്ടസ്ഥാനത്തേക്ക് / വൈദിക ട്രസ്റ്റിയായി / അത്മായ ട്രസ്റ്റിയായി / മാനേജിംഗ് കമ്മറ്റി അംഗമായി / തെരഞ്ഞെടുക്കുന്നതിന് എന്നെ നാമനിർദ്ദേശം ചെയ്തിട്ടുള്ളതായി അറിയുന്നു. ആ നിർദ്ദിഷ്ട സ്ഥാനത്തുനിന്ന് എന്നെ ഒഴിവാക്കണമെന്ന് അപേക്ഷിക്കുന്നു.

സ്ഥലം:
തീയതി: പേരും, ഒപ്പും

---

*പ്രസക്തമല്ലാത്ത ഭാഗം നീക്കം ചെയ്യേണ്ടതാകുന്നു.